## വെള്ളിനക്ഷത്രം

വെള്ളിനക്ഷത്രമേ! ചക്രവാളത്തിൽ നീ
തുള്ളിച്ചിരിച്ചു വരുന്നതെന്തിങ്ങനെ?
കർഷകന്മാർക്കും പണക്കാർക്കുമേതൊരു
ഹർഷസന്ദേശം വഹിച്ചു വരുന്നു നീ?
ദിവ്യചൈതന്യമവനിക്കുള്ളവാൻ
നവ്യപ്രഭാതത്തെയാനയിക്കുന്നു നീ.
വെള്ളിനക്ഷത്രമേ! നൂനമല്ലാക്കിലോ
തുള്ളിച്ചിരിച്ചു വരില്ല നീ; സ്വാഗതം!

# മാബലി കണ്ട മലനാട്

## ഒന്നു്

കേരളമേ, നിൻ പൊൻകവിൾക്കുളമ്പിൻ-
ചോരയെങ്ങനെ ചോൎന്നുപോയ്?

പല പുലരിയുമന്തിയും ദയ
കലരാതെ കുടിച്ചെത്തിച്ചോ?

രാത്രിതൻ രൗദ്രനേത്രങ്ങളതു
കൃത്രിമം ചെയ്തു തട്ടിയോ?

അല്ലെങ്കിൽ മഴവില്ലു നിന്നോടു
ചൊല്ലാതെ കൊണ്ടുപോയെന്നോ?

എങ്ങുപോയമ്മേ,യെങ്ങുപോയ് വാടി
മങ്ങുമിക്കവിൾതൻ നിറം?

പട്ടിണിപ്രേതം പറിച്ചതാണ-
പ്പട്ടുപൊൻകവിൾത്തട്ടുകൾ.

രണ്ടു്

മാലിയലാതെ മാനുഷർ വാണ
മാബലിനാടാം മലയാളം

നരകയാതന തിന്നു തിന്നയ്യോ,
പൊരിയുന്നു ദീനജനം.

നല്ല നല്ല കൃഷിക്കാരെല്ലാരു-
മെല്ലാം തോലുമായ്ത്തീരുമ്പോൾ,

പട്ടണത്തിലേയ്ക്കോടിച്ചെല്ലുന്നു,
പട്ടിണിത്തിയ്യാണവിടേയും!

മുണ്ടുടുക്കാതെ, മിണ്ടാൻ വയ്യാതെ,
ഉണ്ടിട്ടില്ലാതെയെത്ര പേർ,

പാതവക്കത്തു പാതിജീവനായ്-
പ്പാതിരകൾ കഴിക്കുന്നു.

ഓണമെത്തിപ്പോയ് വസ്ത്രമില്ലല്ലോ,
നാണമാവാതെ നില്ക്കുവാൻ.

അല്ലലാൽ വററും ഏതിൽനിന്നല-
തല്ലുമോ ചുണ്ടിൽപ്പാട്ടുകൾ.

പന്തടിച്ച തകക്മെങ്ങനെ
ചെന്തളിർക്കൈകളിന്നയ്യോ!

കണ്ണുനീരാൽക്കുഴകുന്ന കുഞ്ഞി-
ക്കയ്യുകൾ കണ്ടാൽക്കരഞ്ഞുപോം!

മൂന്ന്

കേരളത്തിൻെറ പൊന്നുമക്കളേ,
പോരിൽ പേർകേട്ട വീരരേ,

മന്നിടം കാണാൻ മാബലി വരു-
മിന്നൊരു ദിനമെങ്കിലും,

ഒത്തൊരുമിച്ചീ ദുസ്ഥിതി മാററാൻ
ഏത്തഴിഞ്ഞെഴുന്നേല്ക്കുമോ?

# കുററവാളികഠ

## ഒന്നു്

“പട്ടിണി പാരിൽ നട്ട വളത്തിയ
കുററവാളികളാരിവ,രാരിവർ?”

പശ്ചിമദിക്കിലപ്പകൽതന്നുടെ
പട്ടടത്തീ പടന്നു പിടിക്കവേ,

നിന്ദിതർതൻ നെടുവീപ്പുപോലവേ,
മന്ദമാരുതനങ്ങു വീശീടവേ,

അത്തെരുവിലുലാത്തുമെൻ കാതിലീ-
യത്തലിൻ ചോദ്യമെത്തിത്തുളക്കയായ്:

“പട്ടിണി പാരിൽ നട്ട വളത്തിയ
കുററവാളികളാരിവ,രാരിവർ?”

## രണ്ടു്

അദ്ധനഗ്നയാ,യുൽക്കടചിന്തയാൽ
തപ്തചിത്തയായ്,ശുഷ്കസ്വരൂപിയായ്,

പാതവക്കത്തൊരുവൾ മരുവുന്നു
നീതിതൻ നെഞ്ചിലേററ കൂരമ്പുപോൽ.

പെട്ടെന്നങ്ങവൾ പൊട്ടിച്ചിരിയ്ക്കയായ്,
മട്ടു മാറുന്നു, പൊട്ടുന്നു കണ്ണുനീർ.

'ചേലിയലും തമാശ' കണ്ടീടുവാ-
നാളുകളതാ തിക്കിത്തിരക്കുന്നു.

"ഭ്രാന്തിയാണവളെ"ന്നൊരാ"ളെതി-
ന്നെന്തു ചെയ്യാന"പരൻ തപിയ്ക്കയായ്.

പിന്നിലോടിക്കളിച്ചുകൊണ്ടങ്ങാടി-
പ്പിള്ളരുണ്ടതാ പൂഴിയെറിയുന്നു.

ശാന്തയാമവൾക്കങ്ങെറിഞ്ഞീടാനു-
മന്തമററതാമീയൊരു ചോദ്യംതാൻ:

"പട്ടിണി പാരിൽ നട്ടു വളർത്തിയ
കുററവാളികളാരിവ,രാരിവർ?"

## മൂന്നു്

പാഞ്ഞുപാഞ്ഞു പരവശയായവളും
പാതവക്കത്തു വീണു വിവശയായ്.

അന്ത്യമായവളോതാൻ മുതിർന്നു
ചിന്തനീയമാമീയൊരു ചോദ്യംതാൻ:

“പട്ടിണി പാരിൽ നട്ടു വളർത്തിയ
കുററവാളികളാരിവ,രാരിവർ?”

# മലരിനോട്

മലരേ, നീയിന്നേവ-
മാരുടെ കവിൾത്തട്ടിൽ
മഴവില്ലെഴുതാനോ
മന്ദമായ്ച്ചിരിക്കുന്നു?

അഴലിൽക്കഴങ്ങുമെൻ
കേരളത്തിന്നോ നിൻ്റെ-
യഴകാസ്വദിച്ചീടാൻ
നേരവുമുന്മേഷവും?

ഒട്ടിയ കവിളത്തോ
തുടുപ്പു കേറീടേണ്ടൂ,
പൊട്ടിയ ഹൃദന്തമോ
കോൾമയിർക്കൊണ്ടീടേണ്ടൂ?

കണ്ണീരാൽ കനത്തതാം
നയനങ്ങളോ ഹന്ത
കൺകുളൂപ്പിയ്ക്കും നിന്നെ
കണ്ടുകൊണ്ടിരിയ്ക്കേണ്ടൂ?

ചിരിച്ചുകിടാനുള്ള
കാലമല്ലിതെൻ പൂവേ,
കരയൂ കല്പല്ലെങ്കിൽ,
കരിയൂ കണ്ണില്ലെങ്കിൽ.

# വിത്തത്തിനോട്

വിത്തമേ നീ ചിരിയ്ക്കൂ ചിരിയ്ക്കു നീ
ഉള്ളു പൊട്ടിത്തകരുന്നതുവരേ.

എങ്കിലുമിതൊന്നോർക്കണേ: നിൻ ചിരി-
പങ്കിലംതന്നെ സാധുരക്തത്തിനാൽ.

നീ കുടിയ്ക്കുന്ന വെള്ളമോ ചാകാതെ
ചാകും സാധുവിൻ കണ്ണീർ നിറഞ്ഞതാം.

താവകസുഖഭോജ്യങ്ങളൊക്കെയും
പാവപ്പെട്ടോർതൻ മാംസവും മജ്ജയും.

അങ്ങതൻ പട്ടുമെത്തതൻ ചോട്ടിൽ നി-
ന്നങ്ങതാ പൊങ്ങിടുന്നു പ്രതിഷേധം.

നാളിനിയേറെയില്ലസ്ഥിനിർമ്മിത-
മാളികനിര വീഴാൻ തകരുവാൻ.

നാളിനിയേറെയില്ല നിൻനിഷ്ഠുര-
നീതി നാമാവശേഷമായ്ത്തീരുവാൻ.

അത്രമേൽ പാരനുഭവിച്ചു നിൻറം-
യക്രമങ്ങളും തോന്ന്യവാസങ്ങളും.

## യോജിക്കില്ലെന്നോ?

ചുററുമേ സ്വാതന്ത്ര്യത്തിൻ
കാററടിക്കുവേ ഖേദം
മുററി ഞാൻ മാത്രം വാഴ്കൂ
ചങ്ങലക്കെട്ടുക്കിൽത്താൻ.

മാമകഹൃദന്തര-
മക്കാററിലൊരു കൊച്ചു
പ്രേമഗാനംപോൽ പാറി-
ക്കളിക്കാനാശിക്കുന്നു.

എങ്കിലും കരം രണ്ടും -
വിശ്വാസക്കുറവിനാൽ
ശങ്കിച്ചു തമ്മിൽത്തമ്മിൽ
കലഹം കൂട്ടീടുന്നു

ഇടയിൽക്കുഴങ്ങുമെൻ
ഹൃദയം പറകയാ-
ണിടറും സ്വരത്തിൽ: "ഹാ
നിങ്ങളും യോജിക്കില്ലെന്നോ?"

# സ്വാതന്ത്ര്യം

[സുബ്രഹ്മണ്യഭാരതി]

സ്വകീയസവിതാവെ
വിററു നാം കൈക്കൊള്ളുമോ
സ്വല്പതേജസ്സാമൊരു
തൈമിന്നാമിനുങ്ങിനെ

കണ്ണിലും പ്രിയതരം
സ്വാതന്ത്ര്യം കളഞ്ഞിട്ടു
കൈകെട്ടിയിരിക്കുമോ
ദാസ്യത്തിലഷ്ടരായ് നമ്മൾ.

ലൗകികക്ഷണഭോഗം
തേടി നാം വെടിയുമേ
നാകീയസ്വാതന്ത്ര്യത്തിൻ
ശാശ്വതസമ്പത്തിനെ?

കണ്ണാടി ലഭിയ്ക്കാനായ്-
    ക്കൺകളെ ത്യജിക്കുകിൽ
പൊണ്ണനെന്നലങ്കാകെ-
    പ്പുച്ഛിച്ചു ചിരിയ്ക്കില്ലേ?

മാതൃഭൂവിനെയാരാ-
    ധിയ്ക്കുകയല്ലാതിന്നു
മായികപ്രേതങ്ങളെ-
    യാരാനും വന്ദിക്കുമോ?

മറക്കാനാമോ നമു-
    ക്കെന്നുമെന്നുമീ മന്നിൻ
പരിപാവനമായ
    'വന്ദേമാതര'മന്ത്രം.

## ഗംഗയുടെ ഗീതം

### ഒന്നു്

കളകളസ്വനം മുഴക്കിയും പത-
പ്പളുങ്കുമാല യണിഞ്ഞും
അലമാലതിങ്ങിയൊഴുകും ഗംഗതൻ
ഗളത്തിൽനിന്നിതു പൊങ്ങി:

"ഓമനമക്കളേ നിങ്ങ-
ളോടിവരിൻ വേഗം."

അതിൻെറ വക്കത്തു തല കുലുക്കിയി-
ട്ടതുലകാന്തി പൊഴിക്കും
ചെറുതരുനിര വിരിഞ്ഞ പൂക്കളാൽ
ചിരിച്ചുകൊണ്ടേററു ചൊല്ലി:

"ഓമനമക്കളേ നിങ്ങ-
ളോടിവരിൻ വേഗം."

അവിടെയത്തരുശിഖരത്തിൽ മേവും
കവിയാം കോകിലമപ്പോൾ,
അവർതൻ ഭാഷയ്ക്കു സരളഗാനത്തിൻ
സ്വര പിടിപ്പിച്ചു പാടി:

"ഓമനമക്കളേ നിങ്ങ-
ളോടി-വരിൻ വേഗം."

രണ്ടു്

അർപാളൂരിയിട്ടരികൾപോലെ ര-
ണ്ടരുമപ്പൈതങ്ങൾ തമ്മിൽ
അതുമിതും പറഞ്ഞടി പിടികൂടി-
യമർന്നിതങ്ങൊരു ദിക്കിൽ
അവർ—ആ നാണുവും മഹമ്മദും—മാതിൻ
വിവശമാം വിളി കേൾക്കേ,
പരസ്പരം നോക്കി പരിഭ്രമത്താലേ
പരുങ്ങിയങ്ങല്പം നിന്നു.
ഇരുവരിൽനിന്നു മറിയാതെതന്നെ
ഒരേ സ്വരമിതുയർന്നു:

"എത്തിയമ്മേ ഞങ്ങളെത്തി,
എത്തിയമ്മേ ഞങ്ങൾ."

അവരതിവേഗമണഞ്ഞിതമ്മത–
ന്നരികിൽ കുപ്പുകയ്യോടേ.
ഇരുവരേയും തന്നിരുതുടകളി–
ലിരുത്തിയമ്മയുരച്ചു:

"തമ്മിലെന്തിനെൻെറ മക്കൾ
തല്ലിടുന്നു നിങ്ങൾ?
നൊന്തിടുന്നതെനിയ്ക്കത്രേ
നിങ്ങൾ തമ്മിലേററാൽ.
മക്കളെത്തലോടീടേണ്ടോ–
രിക്കരങ്ങളിന്നും,
ചങ്ങലക്കടുക്കിലത്രേ
നിങ്ങൾ കാണുന്നില്ലേ?"

മൂന്ന്

അതികുതൂഹലമവരിരുവരും
കുതിച്ചു കൈകോർത്തുകൊണ്ടേ,

അവർതന്നമ്മയെയടിമത്വത്തിൽ നി-
ന്നഴിയ്ക്കുവാനതിവേഗം.

അവർതൻ ചുണ്ടിൽനിന്നൊഴുകിയിഗ്ഗാന-
മവസാനിയ്ക്കാതന്നേരം:

"സ്വന്തം മാതൃമോചനാർത്ഥ-
മെന്തും ചെയ്യും ഞങ്ങൾ."

അതിന്റെ സന്ദേശം ഹിമവാനിൽച്ചെന്ന-
ങ്ങലച്ചു മാറ്റൊലിക്കൊണ്ടു:

"സ്വന്തം മാതൃമോചനാർത്ഥ-
മെന്തും ചെയ്യും ഞങ്ങൾ."

# അന്ത്യമാല്യം

(ഡോക്ടർ കോട്ണീസിന്റെ പാവനസ്മരണക്ക്)

ഒന്ന്

കാലുകുത്തീടാക്കുഞ്ഞു
        നിദ്രയിൽ ശയിക്കുന്നു
കാലത്തിൻ കരത്തട്ടിൽ
        കർമ്മധീരനാമൊരാൾ

നോക്കുവിൻ, കാണുന്നില്ലേ
        നിങ്ങളുക്കല്ലും ജീവ-
രക്തത്താൽ തുടിക്കുന്നു,
        തുടുത്തു കാണാകുന്നു.

കേൾക്കുവിനതുചൊല്ലു-
        മാവേശം തുളുമ്പുന്നൊ-
രക്ഷര—പുളകത്താൽ
        പൊതിയപ്പെട്ടും നിങ്ങൾ.

രണ്ട്

"ഇങ്ങനശ്വരം വാഴ്ക
ഭാരതവർഷത്തിൻെറ
ചുണ്ടിൽ നിന്നടർന്നോരു
സൗഹാർദ്ദപ്പാൽ പ്പുഞ്ചിരി.

ചീനയെ 'ഫാസിസ്റ്റുപ്ലേ-
ഗാ' ക്രമിച്ചപ്പോളിന്ത്യ
ദീനശുശ്രൂഷയ്ക്കായി-
യയച്ച ഭിഷഗ്ദൂതൻ.

പോരിനായ്പ്പുറപ്പെടും
പടയാളരേ, നിങ്ങൾ
പോരുവിനിങ്ങോട്ടോ,ന്നു
കൈകൂപ്പിപ്പോകാൻ മാത്രം.

നിങ്ങൾതൻ നേതാവത്രേ,
നിങ്ങൾതൻ ഗുരുവത്രേ,
ഇങ്ങിതാ കിടക്കുന്നു
വിജയാലസനായി."

മൂന്നു്

ഭാരതത്തേയും ചീന-
യേയും തൻ രക്തംകൊണ്ടു
വേറിടാത്തൊരൈക്യത്തിൽ
ബന്ധിച്ച മഹാത്മാവേ,

ധീരകർമ്മാവേ, തൊഴാം
ഭാവൽക്കപരിശുദ്ധ-
സ്മാരകത്തിലീയന്ത്യ-
മാല്യം ഞാനർപ്പിക്കട്ടെ!

# മുത്തശ്ശനും കുട്ടിയും

### ഒന്നു്

നിത്യവും പുലരിയ-
 പ്പൂർവ്വചക്രവാളത്തിൻ
ഭിത്തിയ്ക്കുമുകളിൽ വ-
 ന്നെത്തിനോക്കീടുന്നേരം,

മുഴുകാറുണ്ടാ വീടു
 മുഴുവൻ നിസ്സീമമാ-
യൊഴുകും 'പിയാനോ'വിൻ
 മാദകസംഗീതത്തിൽ.

### രണ്ടു്

പണ്ടയാൾ * 'വൈറ്റ് ഗാർഡുക'ൾ-
 ക്കെതിരായ് പോരാടിയി-
ട്ടുണ്ടു സോവിയറ്റാകും
 ശിശുവെ രക്ഷിയ്ക്കാനായ്.

---

* 1917ലെ റഷ്യൻ വിപ്ലവത്തെ അമർത്താൻ സാർ അഴിച്ചുവിട്ട പട്ടാളം.

ഇന്നു, ഹാ, വാൎദ്ധക്യത്തിൻ
വിക്രിയമൂലം തനി-
യ്യൊന്നിനും കെല്പില്ലെന്നായ്,
നാടിൻെറ വിളികേൾക്കേ.

തോക്കുകൾ ചുമന്നേറെ
വളഞ്ഞ ചുമലിനെ-
ത്തൂക്കിക്കൊണ്ടായാൾക്കിന്നു
നടക്കാൻ വയ്യെന്നാലും.

ദേശാഭിമാനത്തിൻെറ-
യാളിക്കത്തലിലിന്നു-
മാശിപ്പുതുണ്ടായാള-
ത്തോക്കേന്തി യുദ്ധംചെയ്യാൻ.

മൂന്നു്

രാപ്പകലില്ലാ ദേ-
മെപ്പൊഴും, സ്വപ്നംകാണും
മൂപ്പരജ്ജൎമ്മൻകാരെ
യുദ്ധത്തിൽ തോല്പിച്ചെന്നായ്.

വെളുക്കും നേരത്തായാ-
ളാഹ്ലാദത്തള്ളിച്ചയാൽ
വിളിയ്ക്കും തൻപുത്രിയെ
മടിയിൽവെയ്ക്കും നിത്യം.

കുട്ടിയുള്ളിലേയ്ക്കൂറെ-
ത്തള്ളിയ കവിൾത്തടം
കുട്ടിതൻ വീർത്തുള്ളതാം
കവിളിൽച്ചേർത്താഹ്ലാദാൽ,

ഓതുവാൻ തുടങ്ങീടും
പിന്നിട്ടുപോന്നോ രോമ്മ-
പ്പാതയിൽ നടന്നോരു
സംഗരങ്ങളെപ്പററി.

“എൻകുഞ്ഞിത്തങ്കേ, മോളും
രഷ്യതൻ മാനം കാക്കും
കൈങ്കേമിയായിക്കണ്ടെൻ
കണ്ണുകളടഞ്ഞെങ്കിൽ!”

എന്നയാൾ പലപ്പോഴും
ദീർഘനിശ്വാസത്തിന്റെ
തെന്നലിൽ പറപ്പിക്കും
തന്നാശാശലഭത്തെ.

മുന്നിൽനിന്നിരുപല്ലു
പോയൊരു തൊണ്ണും കാട്ടി-
ച്ചിന്നപ്പെണ്ണവൾ
ചിരിതൂകിടും സസന്തോഷം.

ഉന്നതാദർശത്തിന്റെ-
യുൽസ്മിതപ്രഭപോലെ
മിന്നുമാ മുഖത്തുനി-
ന്നതിരും മറുപടി:

"മുത്തശ്ശാ, ഞാനും പോകു-
മച്ഛനമ്മമാരെപ്പോൽ
യുദ്ധത്തി, ന്നെന്നിട്ടേയെ-
ന്മുത്തശ്ശൻ മരിക്കാവൂ."

ചാടിയങ്ങെഴുന്നേല്ക്കു-
മുത്സാഹക്കരുന്നവൻ
ചേവടികളാലൊച്ച-
യുണ്ടാക്കിയോടിപ്പോകും.

മച്ചിലങ്ങൊളിച്ചുവ-
ച്ചുള്ളോരു കളിത്തോക്ക
സ്വച്ഛന്ദമെടുത്തവൻ
തത്തിയെത്തീടും വീണ്ടും.

"നോക്കകെ"ന്നോതിക്കൊണ്ടെ-
പ്പാൽക്കഞ്ഞു ചെറുകളി-
ത്തോക്ക തൻതോളിൽച്ചാരി-
യിടംകയ്യിനാൽത്താങ്ങി,

കൊച്ചുവാം വലങ്കയ്യിൻ
തണ്ടയും മടക്കിക്കൊ-
ണ്ടുച്ചത്തിൽ വിളിച്ചാർക്കും:
"ഫാസിസം നശിക്കട്ടെ!"

കോലായിൽ നടന്നീട്ട-
മങ്ങുമിങ്ങും ചിന്നീടാ
ലോലാംഗി തികഞ്ഞൊരു
ഭടനെന്ന ഭാവത്തിൽ.

നാല്

മൂക്കിൻെറ മുനമ്പത്തു
കണ്ണടയേററിപ്പത്രം
നോക്കും തൻ മുത്തശ്ശൻെറ
മുഖവും നോക്കിക്കൊണ്ടേ,

നിത്യവുമിരിയ്ക്കാറു-
ണ്ടവളും, യുദ്ധത്തിൻെറ
വാർത്തകളറിയാതെ
പററുമോ കൊച്ചോമൽക്കും?

വിജയാഹ്ലാദത്താലാ
മുത്തശ്ശൻ ചിരിയ്ക്കുമ്പോഴ്,
വിടരും മുഖത്താലാ
മുത്തിനും ചിരിയ്ക്കേണം.

മുത്തശ്ശൻ പിയാനോവിൽ
പാട്ടു പാടീടുമ്പോഴും
മുത്തിനും മൂളീടണം
താളവും മുറുക്കേണം.

അഞ്ച്

ഒരുനാളാ വീട്ടിങ്കൽ—
നിന്നു പാട്ടല്ലാ കേട്ടു—
തരുമക്കിടാവിന്റെ
വാവിട്ടു കരച്ചിലാം.

ചെന്നു ചെന്നവരെല്ലാം
കണ്ണുനീരൊപ്പിക്കുന്നു
തന്നുടെ ചുരുൾമുടി—
യൊതുക്കിച്ചുംബിച്ചോതി:

"ഓമനേ നിൻ മുത്തശ്ശൻ
പോയി, സോവിയറ്റിന്റെ
സാമർത്ഥ്യക്കുരുന്നല്ലേ,
നിനക്കുണ്ടല്ലോ ഞങ്ങൾ."

## എൻെറ ജീവിതം

ജീവിയ്ക്കുവാനായ് മരിയ്ക്കുമെന്നാകിലും
ചാവുകയല്ലെൻെറ ലക്ഷ്യമീയൂഴിയിൽ.

പാവങ്ങളൊത്തു വിഷാദിയ്ക്കുമെങ്കിലും
വാവിട്ടു കേഴുകയില്ലെൻെറ ജീവിതം.

മത്തടിയ്ക്കാറുണ്ടിടയ്ക്കി,ടയ്ക്കെങ്കിലും
മദ്യത്തിൽ മുങ്ങുമാറില്ലെൻെറ ജീവിതം.

ആരുടെ രക്തമിപ്പാരിൻ കവിളത്തു
പൂരിതശോഭം തുടുപ്പു കേററുന്നുവോ;

ആരുടെ വേർപ്പുകണങ്ങളിപ്പാരിന്നു
ചാരുനറുമുത്തുമാലചാർത്തുന്നുവോ;

ആരുടെയാശയാശ്ലേഷണം പാരിനെ-
യാരാൽ പുളകമണിയിച്ചിടുന്നുവോ

അത്തൊഴിലാളരോടാം, നിത്യനിസ്സ്വരോ-
ടൊത്തു പൊരുതുകയാണെന്റെ ജീവിതം.

പുല്ലാങ്കുഴലേ, മധുരമാണെങ്കിലും
വല്ലാതെ ദീനമാം താവകരോദനം.

ചേർത്തുമനീതിതൻ നെഞ്ചിനെ ചോരയെ-
ച്ചോർത്തിടാൻ, നീതിതൻ കുന്തൽ ബന്ധിക്കുവാൻ
വെമ്പുമെൻ ജീവിതം സംഗരകാഹളം
മുമ്പേ മുഴങ്ങവേ നിന്നെ മാനിക്കുമോ?

# പ്രേമമാണുപോൽ!

## ഒന്ന്

പ്രേമമാണുപോൽ! പോരും,
നിങ്ങടെ പ്രസംഗങ്ങൾ
കോൾമയിർക്കരുപ്പിയ്ക്കാം
പൂമണിമേട്ടയ്ക്കുന്നാൽ,

വെന്തെരിഞ്ഞീടും വയ-
റ്റിന്നിറ്റു വെള്ളം നല്കാൻ
വെമ്പിടും പ്രേമം സ്നിഗ്ദ്ധ-
മധുരം നിങ്ങൾക്കുണ്ടോ?

പൊരിയും ഹൃദന്തത്തിൽ
പൂനിലാക്കുളിർ വീശാൻ
വിരിയും പ്രേമം വിശ്വ-
മോഹനം നിങ്ങൾക്കുണ്ടോ?

അടിമത്തത്തിൽ കേഴും
മർത്ത്യനെ മോചിപ്പിയ്ക്കാ-
നടരാടീടും പ്രേമം
പ്രോജ്ജ്വലം നിങ്ങൾക്കുണ്ടോ?

അസമത്വത്തിൽ കണ്ണും
മറിയ്ക്കാനുന്നും പ്രേമ-
മസിതാത്മാവിൽ പുത്തൻ
വെളിച്ചം വീശും പ്രേമം,

സത്യത്തെപ്പുല്കും പ്രേമം
സ്വാർത്ഥത്തെ കൊല്ലും പ്രേമ,-
മർത്ഥത്തെ വെല്ലും പ്രേമ-
മെങ്ങാനും നിങ്ങൾക്കുണ്ടോ?

രണ്ട്

ചന്തമേറിടും രാവി-
ലിംഗിതമറിഞ്ഞെത്തി-
ച്ചന്ദ്രിക പൂമ്പട്ടൊന്നു
വിരിച്ച വെൺമാടത്തിൽ,

ചുംബനങ്ങളാ,ലാശ്ലേ-
ഷങ്ങളാൽ കിഴിഞ്ഞുന്നോ-
രംബരം തളിർക്കയാൽ
താങ്ങുമോമനകളെ

കാമദാസന്മാർ വെച്ചു
പരിലാളിപ്പും ഭോഗ-
പ്രേമരംഗമേ, നിന്റെ-
യുന്മാദം നിലയ്ക്കാറായ്!

കണ്ണു നോക്കുക പൂർവ്വ-
ചക്രവാളത്തിൻ വക്കിൽ
വന്നുനില്പതു വേല-
ക്കാരുടെ യുഗമത്രേ!

# ഞാനും കവിതയും

ഭാവി സോൾക്കണ്ണും മുമ്പേ
നോക്കി നില്ക്കവേ ദിവ്യ-
ഭാരതാംബതൻ തിരു-
മടിയിൽ പിറന്നു ഞാൻ.

ഗംഗ കൗതുകമോടേ
താരാട്ടുപാടിത്തന്നു
ഭംഗിയിൽ താലോലിച്ചു
വളർത്തിത്തെളിഞ്ഞെന്നെ.

ആ ഹിമാചലമുത്തു-
മുത്തശ്ശൻ മടിയിൽവ-
ച്ചാർഷഭൂമിതൻ വീര-
കഥ മേ ചൊല്ലിത്തന്നു.

പതിനെട്ടാണ്ടായപ്പോഠം
പ്രാണനാഥയായ്ത്തീൎന്നു
പുത്തുതാരുണ്യം പൂണ്ട
മുഗ്ദ്ധയാം കവിത മേ.

അടരാടുന്നു ഞാനി-
ന്നവഠംതൻ കൈകോൎത്തുകൊ-
ണ്ടടിമത്തത്തിൽ കേഴു-
മമ്മയെ മോചിപ്പിയ്ക്കാൻ.

# കാക്കയും കുയിലും

## ഒന്നു്

കാക്കയായേയ്ക്കാമെൻെറ
കവിത, യതിൻ ശബ്ദ-
കാർക്കശ്യം കുയിലിനു
പിടിച്ചില്ലെന്നും വരാം.

എങ്കിലുമതിലുണ്ടു
ജീവിതപ്പോരാട്ടത്തിൻ
ഹുങ്കാരം—മതി, മതി
ജയിച്ചു, ജയിച്ചു ഞാൻ.

## രണ്ടു്

കാണില്ലായിരിയ്ക്കാമെൻ
കവനത്തിലൊന്നുമേ
കാമ്യമായ്, കണ്ണീരിൻെറ
കണ്ണിലൂടെ നോക്കുമ്പോഴും.

എങ്കിലുമതിലുണ്ടു
ജീവിതസത്യത്തിന്റെ
തങ്കരേഖകൾ—മതീ
പാരിൽ ഞാൻ കൃതാർത്ഥനായ്.

മൂന്നു്

മാദകലഹരിയിൽ
മയങ്ങാറില്ലെൻ കാവ്യം
മാനിനിമാർതൻ മാറിൽ
കത്തികുത്തില്ലെൻ പ്രേമം

എങ്കിലും സഞ്ജീവിത-
ലഹരിപിടിപ്പിക്കു-
മെൻകാവ്യമനീതിതൻ
നെഞ്ചത്തു ഖഡ്ഗംതാഴ്ത്തും.

നാലു്

അംഗചാതുരിയില്ല,
ശബ്ദമാധുരിയില്ല-
യെങ്കിലും, പാരിന്നുണ-
ർവ്വേകുവാൻ കാകൻവേണം

കുയിലിന്നതിൻ ശബ്ദം
രസിച്ചില്ലെന്നാലെന്താ-
ണയിരേകിടും ലോക-
ത്തിന്നാകെയതെന്നാകിൽ?

